വിശകലനം

കെ. രാജേശ്വരി

# ഉദിച്ചുയരുന്ന താരങ്ങൾ

നമ്മുടെ സതീശൻ പാച്ചേനിയേക്കാൾ, വി.ഡി. സതീശനേക്കാൾ, പി.സി. വിഷ്ണുനാഥിനേക്കാൾ എന്തെങ്കിലും മേന്മ അവകാശപ്പെടാവുന്നവരാണോ, *വീക്ക്* പാടുപെട്ട് കണ്ടെടുത്ത പഞ്ചമഹാ യുവകേസരികൾ? പ്രസിദ്ധരായ പൂർവികരുടെ മേൽവിലാസമില്ലെങ്കിൽ ഈ യുവ രാഷ്ട്രീയ പ്രതിഭകളുടെ ഭാഗധേയം എന്താകുമായിരുന്നു?

THE WEEK 25

Bangalore Chennai D

MARCH 11, 2007

SEARCH Google WEB MANORAMA ONLINE

STATESCAN COVER STORY LATEST NEWS

THE WEEK EMERGING INDIANS 2007

2007

In the 60th year of Independence, THE WEEK presents Emerging Indians 2007 in sevencategories. This selection, based on asurvey by IMRB, will honour young Indians who made us smile with their conquests. We invite readers to join an eminent jury to s elect the Emerging Indian in politics, cinema and sports. A special jury will select the winners in four other segments—science, entrepreneurship, literature and brand communication.

Vote Now

പുലിറ്റ്സർ മാതൃകയിൽ, നിർലജ്ജ പത്രപ്രവർത്തനത്തിന് സമ്മാനം ഏർപ്പെടുത്തുന്നപക്ഷം ആയതിന് ഏതുപേരാകും ഉചിതം? *മനോരമ* പ്രൈസ് എന്ന് പറയാൻ രണ്ടാമതൊന്ന് ആലോചിക്കേണ്ടതില്ല. ചിതൽപുറ്റിനെ ഹിമാലയ പർവതത്തോട് തുലനം ചെയ്യാനും മൂക്കുന്നിമലയെ വർണിച്ച് എവറസ്റ്റ് കൊടുമുടിയാക്കാനും അച്ചായനുള്ള പ്രാഗല്ഭ്യം അന്യാദൃശം, അദ്ഭുതാവഹം.

രാജഭരണകാലത്ത് അന്നദാതാവായ പൊന്നുതമ്പുരാനെ നിതരാം സ്തുതിച്ചു, വഞ്ചീശമംഗളം നിറുത്താതെ ആലപിച്ചു. അഞ്ചാം ജോർജ് ചക്രവർത്തിയുടെ ആരോഗ്യത്തിനും ആയുസ്സിനും വേണ്ടി കർത്താവ് തമ്പുരാനോട് മുട്ടിപ്പായി പ്രാർഥിച്ചു. പ്രാർഥനക്കും പ്രവൃത്തിക്കും ഫലമുണ്ടായി: നിയമസഭാംഗത്വം, ബാങ്ക്, ഇൻഷുറൻസ് കമ്പനി, കായൽകൃഷി, തോട്ടങ്ങൾ, അങ്ങനെ പലതും.

സർവശക്തനായ ദൈവം പഴയ നിയമത്തിലെ ഇയ്യോബിനെയെന്നപോലെ കണ്ടത്തിൽക്കാരെയും പരീക്ഷിച്ചു. സാത്താൻ പരദേശ ബ്രാഹ്മണ വേഷത്തിലെത്തി ബാങ്ക് പൊളിച്ചു, ഇൻഷുറൻസ് കമ്പനി പൂട്ടിച്ചു, പത്രം കണ്ടുകെട്ടി, പത്രാധിപനെ ജയിലിലടച്ചു. പ്രിവി കൗൺസിൽ വരെ കേസുനടത്തിയിട്ടും ഫലമുണ്ടായില്ല.

1947 ആഗസ്റ്റ് 15ൻെറ ശുഭമുഹൂർത്തത്തിൽ കണ്ടത്തിൽ തറവാട്ടുകാരൊന്നടങ്കം കോൺഗ്രസുകാരായി. യൂനിയൻ ജാക്കിൻെറ സ്ഥാനത്ത് ത്രിവർണപതാക ഉയർത്തി. ആറാം ജോർജിന് പകരം മഹാത്മാഗാന്ധിക്ക് 'കീ ജയ്' വിളിച്ചു. അന്നുമുതലിങ്ങോട്ട് നെഹ്റു-ഗാന്ധി കുടുംബത്തിൻെറ സ്തുതിഗായകർ.

നഷ്ടപ്പെട്ട മുതലും പ്രൗഢിയും പ്രശസ്തിയുമൊക്കെ പലിശയടക്കം തിരിച്ചുപിടിച്ചു. ഇടപാടുകാരെ വഞ്ചിച്ചതിന് അനുഭവിച്ച ജയിൽവാസം സ്വാതന്ത്ര്യസമരത്തിൻെറ കണക്കിൽ എഴുതിച്ചേർത്തു. ഉണ്ണൂണ്ണിച്ചായന് ആദ്യം പത്മശ്രീ കിട്ടി. പിന്നെ പത്മവിഭൂഷൻ. രണ്ടാമത്തെ അവസരത്തിൽ അസൂയാലുക്കൾ അസാരം പ്രശ്നമുണ്ടാക്കി. 'പട്ടീടെ വാലിനും പത്മവിഭൂഷണം' എന്ന് കോട്ടയത്ത് കേരള കോൺഗ്രസുകാർ പാടിനടന്നു. പിന്നീട് മാത്തുക്കുട്ടിച്ചായന് പത്മഭൂഷൻ കിട്ടി, മകൻ രാജന് പത്മശ്രീയും കിട്ടി.

ഇത്രയുമൊക്കെയായല്ലോ, ഇനി മണിയടി നിറുത്താം, മുഖസ്തുതി അവസാനിപ്പിച്ചുകളയാം എന്ന് കണ്ടത്തിൽക്കാർ കരുതുമോ? ഒരിക്കലുമില്ല. ആദിത്യചന്ദ്രന്മാരും നെഹ്റു-ഗാന്ധി കുടുംബവുമുള്ളിടത്തോളം കാലം പത്രത്തിൻെറ നയത്തിൽ യാതൊരു മാറ്റവും പ്രതീക്ഷിക്കേണ്ടതില്ല. മദാമ്മാഗാന്ധിയെ എത്ര പ്രശംസിച്ചാലും *മനോരമ*ക്ക് മതിവരില്ല, കൊതിതീരില്ല. ആയമ്മയുടെ സൗന്ദര്യം, സൗശീല്യം, സന്മനോഭാവം, സഹാനുഭൂതി, സർവമത സമഭാവന....

മലയാളത്തിൻെറ ഠ വട്ടത്തിൽ *മനോരമ*യുടെ മണിനാദം ഒതുങ്ങിപ്പോകരുതെന്ന നിർബന്ധബുദ്ധിയിൽനിന്നാണ് 1982ൽ *ദ വീക്കി*ൻെറ ഉദ്ഭവം. മുതലാളിയുടെ മൂത്ത മകനാണ് ചീഫ് എഡിറ്റർ, രണ്ടാമത്തെ മകൻ മാനേജിംഗ് എഡിറ്റർ, ഇളയമകൻ പ്രിൻററും പബ്ലിഷറും. പേരുപോലെ വീക്കാണ് *വീക്ക്*. ഇക്കിളി റിപ്പോർട്ടുകൾ, ആഴം കുറഞ്ഞ വിശകലനങ്ങൾ, അർധനഗ്ന ചിത്രങ്ങൾ. തനി പഞ്ചാരപ്പാലുമുട്ടായി.

നെഹ്റു-ഗാന്ധി കുടുംബാംഗങ്ങളെ ശ്ലാഘിക്കാൻ കിട്ടുന്ന ഒരവസരവും പാഴാക്കാറില്ല, *ദ വീക്ക്*. ഒന്നിടവിട്ട ലക്കങ്ങളിൽ മദാമ്മയുടെയും മക്കളുടെയും വർണചിത്രങ്ങൾ നിർബന്ധം. കല്യാണപ്രായം കഴിഞ്ഞ് കരനിറഞ്ഞുനിൽക്കുന്ന ചെറുപ്പക്കാരെക്കുറിച്ചുള്ള ലേഖനത്തിൽവരെ രാഹുൽജിക്കാണ് പ്രാധാന്യം.

സ്വാതന്ത്ര്യപ്രാപ്തിയുടെ വജ്രജൂബിലിയും പ്രസിദ്ധീകരണത്തിൻെറ രജതജൂബിലിയും പ്രമാണിച്ച് വിവിധ മേഖലകളിൽ ഉയർന്നുവരുന്ന പ്രതിഭകളെ *ദ വീക്ക്* കണ്ടെത്തുന്നു. ഐ.എം.ആർ.ബി ഇൻറർനാഷനൽ ആണ് ഓരോ രംഗത്തെയും പ്രതിഭകളെ ഷോർട്ട്ലിസ്റ്റ് ചെയ്തിട്ടുള്ളത്. വിദഗ്ധരടങ്ങിയ ജൂറിയാണ് വിജയിയെ തെരഞ്ഞെടുക്കുക. രാഷ്ട്രീയം, സിനിമ, സ്പോർട്സ് എന്നീ വിഭാഗങ്ങളിൽ വായനക്കാർക്കും അഭിപ്രായം അറിയിക്കാൻ അവകാശമുണ്ട്.

രാഷ്ട്രീയത്തിൽ ഉദിച്ചുയരുന്ന താരങ്ങൾ എന്ന് വിശേഷിപ്പിച്ച് *വീക്ക്* അവതരിപ്പിക്കുന്ന അഞ്ചുപേരെ പരിചയപ്പെടുക:

ഒന്ന്: രാഹുൽഗാന്ധി. അമേതിയിൽനിന്നുള്ള പാർലമെൻറംഗം. മുൻ പ്രധാനമന്ത്രി രാജീവ്ഗാന്ധിയുടെയും യു.പി.എ അധ്യക്ഷ സോണിയഗാന്ധിയുടെയും മകൻ. ഇന്ദിരാഗാന്ധിയുടെ പൗത്രൻ. പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവിൻെറ ചെറുമകൻ.

രണ്ട്: മിലിന്ദ് ദേവ്‌ര. സൗത്ത് മുംബൈ എം.പി. മഹാരാഷ്ട്ര പി.സി.സി മുൻ പ്രസിഡൻറ് മുരളി ദേവ്‌രയുടെ മകൻ.

മൂന്ന്: സചിൻ പൈലറ്റ്. ദൗസയെ ലോക്സഭയിൽ പ്രതിനിധാനം ചെയ്യുന്ന അംഗം. മുൻ കേന്ദ്രമന്ത്രി രാജേഷ് പൈലറ്റിൻെറ മകൻ, മുൻ ജമ്മുകശ്മീർ മുഖ്യൻ ഫാറൂഖ് അബ്ദുല്ലയുടെ ജാമാതാവ്.

നാല്: ഒമർ അബ്ദുല്ല. മുൻ കേന്ദ്രമന്ത്രി. കശ്മീർ സിംഹം ഷേഖ് അബ്ദുല്ലയുടെ പൗത്രൻ, ഫാറൂഖ് അബ്ദുല്ലയുടെ പുത്രൻ, സചിൻ പൈലറ്റിൻെറ സ്യാലൻ.

അഞ്ച്: ജ്യോതിരാദിത്യ സിന്ധ്യ: ഗ്വാളിയോറിലെ യുവരാജാവ്, ഗുണെയിൽനിന്നുള്ള ജനപ്രതിനിധി. മുൻ കേന്ദ്രമന്ത്രി മാധവറാവു സിന്ധ്യയുടെ മകൻ. രാജസ്ഥാൻ മുഖ്യമന്ത്രി വസുന്ധരാ രാജെയുടെ അനന്തരവൻ.

*വീക്കി*ൻെറ ലിസ്റ്റ് എപ്പടി? അഞ്ചു യോഗ്യന്മാരും പരമ്പരാഗത രാഷ്ട്രീയക്കാർ. വിദ്യാർഥിപ്രസ്ഥാനത്തിലിറങ്ങി ചുമ്മാതങ്ങ് മുദ്രാവാക്യം വിളിച്ച് നേതാവായ ഏഴാംകൂലികളല്ല ഇവരാരും. പ്രഗല്ഭരായ പിതാക്കളുടെ പിൻഗാമികളായി ദേശസേവനത്തിനിറങ്ങിയ രാജകുമാരന്മാർ. വായിൽ തങ്കക്കരണ്ടിയുമായി പിറന്നുവീണവർ, വിദേശബിരുദം നേടിയവർ, സുരക്ഷിത മണ്ഡലങ്ങളിൽനിന്ന് ലോക്സഭാംഗങ്ങളായവർ.

ഒമർ അബ്ദുല്ലയൊഴികെ നാലുപേരും കോൺഗ്രസുകാർ. അച്ചായന്മാർ കൊണ്ടുപിടിച്ച് ശ്രമിച്ചിട്ടും കണ്ടെത്താൻ കഴിയാത്തതെന്തെന്നാൽ ബി.ജെ.പിയിലോ സി.പി.എമ്മിലോ എസ്.പി-ബി.എസ്.പികളിലോ കൊള്ളാവുന്ന ചെറുപ്പക്കാരെയത്രേ. എന്തുചെയ്യാം? കണ്ടത്തിൽക്കാരടക്കം തറവാടികളത്രയും കഴിഞ്ഞ ആറുപതിറ്റാണ്ടായി കോൺഗ്രസുകാരാണ്.

നമ്മുടെ സതീശൻ പാച്ചേനിയേക്കാൾ, വി.ഡി. സതീശനേക്കാൾ, പി.സി. വിഷ്ണുനാഥിനേക്കാൾ എന്തെങ്കിലും മേന്മ അവകാശപ്പെടാവുന്നവരാണോ, *വീക്ക്* പാടുപെട്ട് കണ്ടെടുത്ത പഞ്ചമഹാ യുവകേസരികൾ? ശാസ്താംകോട്ടയിൽ ഒരിടത്തരം കുടുംബത്തിൽ ജനിച്ചതുകൊണ്ട് വിഷ്ണുനാഥ് കെ.എസ്.യു പ്രസിഡൻറും ചെങ്ങന്നൂർ എം.എൽ.എയുമായി. ഗ്വാളിയോർ രാജകൊട്ടാരത്തിൽ പിറന്നിരുന്നെങ്കിൽ ജ്യോതിരാദിത്യ സിന്ധ്യയേക്കാൾ, നെഹ്റു-ഗാന്ധി കുടുംബത്തിലെങ്കിൽ രാഹുൽഗാന്ധിയേക്കാൾ കേമനാകുമായിരുന്നു.

പ്രസിദ്ധരായ പൂർവികരുടെ മേൽവിലാസമില്ലെങ്കിൽ ഈ യുവ രാഷ്ട്രീയ പ്രതിഭകളുടെ ഭാഗധേയം എന്താകുമായിരുന്നു? 1975ൽ പുനരാരംഭിച്ച നാഷനൽ കോൺഫറൻസിൻെറ ഭരണത്തിന് യവനിക വീണത് 2002 ഒക്ടോബറിൽ ഒമർ അബ്ദുല്ലയുടെ നേതൃത്വത്തിൽ തെരഞ്ഞെടുപ്പിനെ നേരിട്ട വേളയിലാണ്. രാഹുൽഗാന്ധിയുടെ ജനസമ്മതി എത്രയെന്ന് ഏപ്രിലിൽ നടക്കുന്ന യു.പി വിധാൻസഭാ തെരഞ്ഞെടുപ്പ് തെളിയിക്കും.

ഈവകയൊന്നും അറിയാത്തവരല്ല കോട്ടയം അച്ചായന്മാർ. മനുഷ്യരെ മണ്ടന്മാരാക്കുന്നതിൽ, മണ്ടന്മാരെ മരമണ്ടന്മാരായി നിലനിറുത്തുന്നതിലാണ് അവരുടെ വ്യാപാര വിജയം കുടികൊള്ളുന്നത്. മറ്റൊരു സംഗതി: മോത്തിലാൽ, ജവഹർലാൽ, ഇന്ദിര, രാജീവ്, രാഹുൽ; മാമ്മൻ മാപ്പിള, കെ.എം. മാത്യു, മാമ്മൻ മാത്യു, ജയന്ത് മാമ്മൻ എന്ന ക്രമത്തിലേ അവർക്ക് ചിന്തിക്കാൻ കഴിയൂ.

വിക്രംചന്ദ്ര, അർണബ് ഗോസ്വാമി, ബർഖദത്ത്, രജത്ശർമ എന്നീ വിദഗ്ധരാലും *വീക്കി*ൻെറ വായനക്കാരാലും തെരഞ്ഞെടുക്കപ്പെടാൻ പോകുന്ന താരം ആരായിരിക്കും? ഞാൻ ബെറ്റുവെക്കാൻ തയാറാണ്. ഉത്തരം: രാഹുൽഗാന്ധി. മിലിന്ദ് ദേവ്‌രയോ സചിൻ പൈലറ്റോ ഒമർ അബ്ദുല്ലയോ ജ്യോതിരാദിത്യസിന്ധ്യയോ രാഹുലിനേക്കാൾ വഷളന്മാരായതുകൊണ്ടല്ല, ഹിതപരിശോധന നടത്തുന്നത് കണ്ടത്തിലെ അച്ചായന്മാരായതുകൊണ്ടുതന്നെ.

മിലിന്ദിനോ സചിനോ ജ്യോതിരാദിത്യനോ രാഹുൽജിയേക്കാൾ വോട്ടുകിട്ടിയാൽ അവരുടെ കാര്യം കട്ടപ്പുക! കുൽദീപ് ബിഷ്ണോയ് (ഭിവാനിയിൽനിന്നുള്ള പാർലമെൻറ് മെമ്പർ, ബൻസിലാലിൻെറ മകൻ) പോയ വഴി പോകാം. അതുകൊണ്ട് ദേവ്‌ര, പൈലറ്റ്, സിന്ധ്യ കുമാരന്മാർ മാമ്മൻ മാത്യുവിൻെറ കാലുപിടിച്ച് ചതിക്കല്ലേ മുതലാളീ എന്നപേക്ഷിക്കാനുമുണ്ട് സാധ്യത.

രാഹുൽഗാന്ധി 2007ലെ ഉദയതാരമായി വാഴ്ത്തപ്പെടുകയാൽ സ്വാതന്ത്ര്യലബ്ധിയുടെ 60ാം വാർഷികവും *വീക്കി*ൻെറ 25ാം വാർഷികവും ധന്യമാകും എന്ന് നിശ്ചയം.

വെന്നരിയെ യു.പി കാക്കുവാൻ കോപ്പിടും നൃപതിയുടെ കരങ്ങൾക്ക് പുരസ്കാരലബ്ധി കരുത്തുപകരുമെന്നതിലുമില്ല സന്ദേഹം. യു.പി.എ ഭരണം അവസാനിക്കും മുമ്പ് ഫിലിപ്പ് മാത്യു, ജേക്കബ് മാത്യു എന്നിവർക്ക് കൂടിയും 'പത്മ'പുരസ്കാരങ്ങൾ പ്രതീക്ഷിക്കാവുന്നതാണ്. ധർമോസ്മദ് കുലദൈവതം!

●

---

2007

THE WEEK EMERGING INDIANS 2007

In the 60th year of Independence, THE WEEK presents Emerging Indians 2007 in seven categories. This selection, based on a survey by IMRB, will honour young Indians who made us smile with their conquests. We invite readers to join an eminent jury to select the Emerging Indian in politics, cinema and sports. A special jury will select the winners in four other segments—science, entrepreneurship, literature and brand communication.

POLITICS | CINEMA | SPORTS

POLITICS

**Jyotiraditya Scindia**: Born into a royal political family, Scindia was an investment banker before politics beckoned. He was elected to the Lok Sabha in 2002 from Guna, formerly represented by hisfather, with a huge margin of more than 4,50,000 votes. He was re-elected in May 2004.

Select ○

**Milind Deora**: Born on Dec. 4, 1976, he is one of the youngest members of the current Lok Sabha, and the youngest ever member of the parliamentary standing committee on defence. He is involved in social work and has written about Mumbai's problems. His mission is to make Mumbai a world class city.

Select ○

**Omar Abdullah**: The son of veteran politician Farooq Abdullah, Omar was elected to the Lok-Sabha in 1998. He was re-elected the next year and sworn in as Union minister of state, commerce and industry. He also served as the Union minister of state and external affairs.

Select ○

**Rahul Gandhi**: He is seen as a future leader of the country. Educated at Harvard and Cambridge, he was a financial consultant in England before plunging into Indian politics. Campaigned for his mother in Amethi in 1999, and won from there in 2003, establishing his presence in politics.

Select ○

**Sachin Pilot**: This young Congress MP from Dausa in Rajasthan is a member of the parliament standing committee on home affairs and the consultative committee in the ministry of civil aviation. He has been actively working towards uplifting the downtrodden.

Select ○

Vote Now